# ബഥനിമാസിക.

| വാല്യം 7 | മകരം 1106 | ലക്കം 1 |
|---|---|---|

## പ്രാർത്ഥന.

ഉത്തമനും ദയാലുവും ആയ കർത്താവെ, നിന്റെ ബലത്താലും ശക്തിയുള്ള തൃക്കയ്യാലും നീ രക്ഷിച്ചിട്ടുള്ള നിന്റെ സഭയിൽ നിന്നു നിന്റെ കൃപ നീങ്ങിപ്പോകുമാറാകരുതെ. കർത്താവെ നിന്റെ കോപത്തെ നീ അറിയിച്ചതിനാൽ നിന്റെ ദയയേയും കാണിക്കേണമേ. ഭൂമിയിലെ ഫലങ്ങളിൽ നിന്ന് കഠിന വേനലിനേയും അതിവർഷത്തേയും കരിവു കാററിനേയും, കോപസൂചകമായ എല്ലാ ബാധകളേയും നീക്കികളയേണമെ. ഞങ്ങളിൽ നിന്ന് ദോഷകാലങ്ങളേയും വിപത്തുകളേയും നീക്കി ആശ്വാസകാലങ്ങൾ ഞങ്ങൾക്കു നൽകേണമേ. കർത്താവേ ഞങ്ങളോടുത്തരമരുളിച്ചെയ്യേണമെ. കർത്താവേ ഞങ്ങളോടുത്തരമരുളിച്ചെയ്യേണമെ. കർത്താവേ താമസിക്കാതെ ഉത്തരമരുളിച്ചെയ്യേണമെ. നിന്റെ സഭയുടേയും ജനത്തിന്റേയും ഞെരുക്കത്തെ തൃക്കൺ പാർക്കേണമെ. ഞങ്ങളെല്ലാവരുടേയും ആത്മാക്കളെക്കുറിച്ചു മനസ്സലിവു തോന്നേണമെ. നിങ്കലേക്ക് നോക്കി വിളിക്കുകയും, നിന്റെ കരുണക്കായി നോക്കി പാർക്കുകയും ചെയ്യുന്ന അഗതികളുടേയും അനാഥരുടേയും വിധവമാരുടേയും ആവശ്യങ്ങളേ നീ കാണേണമെ. പിതാവും പുത്രനും ആയുള്ളോവേ ഞങ്ങളെല്ലാവരുടേയും മേൽ അനുഗ്രഹം ചെയ്യേണമെ. നിനക്കെന്നേക്കും സ്തുതി യോഗ്യമാകുന്നു. ആമ്മീൻ.

# കാതോലിക്കാബാവാ തിരുമനസ്സിലെ കൽപന.

നമ്പർ 262

സ്വയസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശസംപൂർണ്ണനുമായ ത്രിയേകദൈവത്തിൻെറ തിരുനാമത്തിൽ (തനിക്കുസ്തുതി) വിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ പൌരസ്ത്യ സിംഹാസനത്തിന്മേൽ ആരൂഢനായി ബലഹീനനായ രണ്ടാമത്തെ ഗീവറുഗീസ് എന്നു് അഭിധാനമുള്ള ബസ്സേലിയോസ് കാതോലിക്കാ.

(മുദ്ര)

നമ്മുടെ എല്ലാ ആത്മീയ മക്കൾക്കും വാഴ്വ്.

പ്രിയരേ! നമ്മുടെ ബഥനി സ്ഥാപനത്തിൻെറ വകയായി പ്രസിദ്ധപ്പെടുത്തിയിരുന്ന ബഥനി മാസിക കുറേക്കാലങ്ങളായി മുടങ്ങിക്കിടന്ന ശേഷം ഇപ്പോൾ വീണ്ടും പ്രസിദ്ധീകരിക്കാനുദ്ദേശിച്ചിരിക്കുന്നതായി അറിയുന്നതിൽ നാം അതിയായി സന്തോഷിക്കുന്നു. മാർ ഈവാനിയോസു മെത്രാപ്പോലീത്തായും അനുചരന്മാരും ബഥനിയാശ്രമത്തേയും നമ്മുടെ വിശ്വാസത്തേയും വിട്ടു് റോമാസഭയിൽ പരസ്യമായി ചേന്നിട്ടു് ഇപ്പോൾ കുറേമാസങ്ങളായല്ലോ. എന്നാൽ ഫാദർ അലക്സിയോസു് ഫാദർ ബർസ്ക്കീപ്പാ മുതലായി ബഥനിയിൽ ശേഷിച്ചിട്ടുള്ള നമ്മുടെ അനുഗ്രഹിക്കപ്പെട്ട മക്കളുടെ ഈ ഉദ്യമത്തിൽ നാം അവരെ അനുമോദിക്കയും ആശിർവ്വദിക്കുകയും ചെയ്യുന്നു. ആകയാൽ പ്രസ്തുത മാസികയുടെ പ്രസിദ്ധീകരണം സംബന്ധിച്ചും മററും വേണ്ടുന്ന എല്ലാ സഹായ സഹകരണങ്ങളും ചെയ്തുകൊടുക്കണമെന്നു നാം നിങ്ങളോടു് ആവശ്യപ്പെടുകയും ടി മാസിക നമ്മുടെ സഭയ്ക്കു പ്രത്യേകിച്ച് ഒരനുഗ്രഹകാരണമായി തീരുമെന്നു് പ്രത്യാശിക്കയും ചെയ്യുന്നു.

സർവ്വശക്തനായ ദൈവത്തിൻെറ കൃപയും അനുഗ്രഹങ്ങളും സർവ്വദാ നിങ്ങളിൽ വർദ്ധിച്ചിരിക്കുമാറാകട്ടെ.

എന്നു് ൧൧൦൭ാമാണ്ടു് ൧൧ാം മകരം ൧൪-ാംനു-കോട്ടയത്തു സിമ്മനാരിയിൽ നിന്നും.

(ഒപ്പ്)

# പ്രസ്താവന.

കുറേനാളുകളായി മുടങ്ങിക്കിടന്ന ഈ മാസിക ഇനിയും പൂർവ്വാധികം ഭംഗിയായി നടത്തണമെന്നു് ഞങ്ങൾ ആഗ്രഹിക്കുന്നു. കണിശമായി വരിസംഖ്യ പിരിയാതെയിരുന്നതു നിമിത്തമാണു മാസിക നിർത്തേണ്ടിവന്നതു്. മേലാൽ മാസികയുടെ പ്രസിദ്ധീകരണം കണിശമായും കാര്യക്ഷമമായും നടത്തിക്കൊണ്ടുപോകുന്നതിനു് അവശ്യം വേണ്ട പൊതുജനാനുകൂല്യവും സഹകരണവും ഉണ്ടാകുമെന്നു ഞങ്ങൾ പരിപൂർണ്ണമായും വിശ്വസിക്കുന്നു. സുറിയാനിസഭയുടെ വിശ്വാസം, ഇതരസഭകളുടെ വിശ്വാസങ്ങൾ, നാമും അവരും തമ്മിലുള്ള വ്യത്യാസം ഇത്യാദി കാര്യങ്ങളെ സവിസ്തരം പ്രതിപാദിക്കുന്ന കുറെ ഉപന്യാസങ്ങൾ ഏററവും ലളിതവും ശുദ്ധവുമായ ഭാഷയിൽ എഴുതി പ്രസിദ്ധീകരിക്കണമെന്നാണു് ഞങ്ങളുടെ അഭിവാഞ്ഛ. കുറേപ്പേരെ വരിക്കാരായി തിരഞ്ഞെടുത്തു് അവർക്കു മാസിക അയച്ചുകൊണ്ടിരിക്കുന്ന പഴയ സമ്പ്രദായം ഞങ്ങൾ ഇനിയും അനുവർത്തിക്കുന്നില്ല. മുമ്പേർ വരിസംഖ്യ അയച്ചുതരുന്നവർക്കു മാത്രമേ മാസിക അയയ്ക്കുകയുള്ളു. എന്നാൽ പ്രധാന സ്ഥലങ്ങളിലെല്ലാം ഞങ്ങളുടെ ഏജൻറന്മാർ മാസികവില്പന നടത്തുന്നതായിരിക്കും. ഓരോ ലക്കത്തിനും നിശ്ചയിക്കുന്ന വിലകൊടുത്തു് ആവശ്യക്കാർ അവരോടു വാങ്ങിക്കൊള്ളണം. ഞങ്ങളുടെ ഈ ശ്രമത്തിൽ എല്ലാ മാന്യസുഹൃത്തുക്കളുടെയും സഹായസഹകരണങ്ങൾ അഭ്യർത്ഥിച്ചുകൊള്ളുന്നു.

# മലങ്കര സുറിയാനിസഭയുടെ വിശ്വാസം റോമ്മാവിശ്വാസമാണോ?

---

(K. A. P.)

"യാക്കോബായ സഹോദരങ്ങളുടെ ശ്രദ്ധയ്ക്കു" എന്ന അഭിധാനത്തിൽ ബ: മാരേട്ട് അബ്രഹാം കത്തനാർ ഒരു ലഘുലേഖ പ്രസിദ്ധം ചെയ്തിരിക്കുന്നു. റോമ്മാവിശ്വാസം തന്നെയാണ് യാക്കോബായ വിശ്വാസമെന്നും, യാക്കോബായ കുർബാനതക്സായിലും പ്രാർത്ഥനാക്രമങ്ങളിലും പത്രോസിന്റെ പരമാധികാരം കന്യകമറിയാമ്മിന്റെ അമലോത്ഭവം ആദിയായ നവീന റോമ്മാ വിശ്വാസങ്ങൾ പണ്ടേ തന്നെ വേരുറച്ചു കിടപ്പുണ്ടെന്നും, അതിനാൽ എല്ലാവരും ഒട്ടും തന്നെ താമസിക്കാതെ റോമ്മാ സഭയിൽ ചേരണമെന്നുമാണ് ഇതിൽ പ്രതിപാദിച്ചിരിക്കുന്ന കാര്യം. ഉപന്യാസമദ്ധ്യേ റോമ്മാസഭയിൽ ചേരുന്നതിനാഗ്രഹമില്ലാത്തവരേയും അതിനെതിരായി പ്രസംഗിക്കുന്നവരേയും പ്രോട്ടസ്റ്റന്റു വേദവിപരീതികളെന്നും, ബുദ്ധിയില്ലാത്തവരെന്നും ശകാരിക്കുന്നു. റോമ്മാ സഭയുടെ വിശ്വാസപ്പറഞ്ഞൊപ്പിൽ വിവക്ഷിച്ചിരിക്കുന്ന കാര്യങ്ങൾ സുറിയാനിസഭയുടെ വിശ്വാസങ്ങൾക്കെതിരാണെന്ന് പ്രസ്താവിക്കമൂലം സുറിയാനിസഭാ സംരക്ഷകസംഘത്തെ അല്പം അക്രൈസ്തവബുദ്ധ്യാ അധിക്ഷേപിക്കയും ചെയ്യുന്നു.

ഈ ലഘുപത്രികയിൽ പറഞ്ഞിരിക്കുന്ന കഥയില്ലാത്ത വാദങ്ങൾ അർത്ഥശൂന്യങ്ങളാണെന്ന് സുറിയാനി സഭാംഗങ്ങളായ ഏവർക്കും പ്രഥമവായനയിൽ തന്നെ ബോധപ്പെടുന്നതാണ്. എന്നാൽ ഈ ലഘുലേഖ റീത്തുകാരുടെ ആവശ്യപ്രകാരം എഴുതിയിട്ടുള്ളതാണെന്നും ഈ പുതിയ സഭയുടെ ഒരു പ്രധാന തൂണായ ഒരു അദ്ധ്യാപകശ്രേഷ്ഠൻ ഇതിന്റെ പ്രതികളും കൊണ്ടു നിരണത്തുള്ള മിക്കവാറും വീടുകളിൽ പ്രവേശിച്ച് ഒരുവക "പിക്കററിങ്ങ്" നടത്തുന്നതായും അറിയുന്നതിനാൽ ഇതിൽ പ്രസ്താവിച്ചിരിക്കുന്ന കാര്യങ്ങളുടെ അബദ്ധങ്ങളെ ചൂണ്ടിക്കാണിക്കേണ്ടിയിരിക്കുന്നു.

റോമ്മാ വിശ്വാസം എന്താണെന്ന് ഞങ്ങൾക്ക് മനസ്സിലാക്കുവാൻ കഴിയും, എന്നാൽ യാക്കോബായ വിശ്വാസങ്ങളെ അന്യൂനം പാലിച്ചുകൊണ്ടു പോകുന്നതിന് സാധിക്കുന്ന ആസങ്കരറോമ്മാ (റീത്തു)സഭയുടെ വിശ്വാസം പച്ചമരുന്നാണൊ അങ്ങാ

ടിയാണോ എന്ന് മനസ്സിലാക്കാൻ ഇതഃപര്യന്തം ശ്രമിച്ചിട്ടും സാധിച്ചിട്ടില്ല. ഭിക്ഷാടനാർത്ഥം നടക്കുന്ന ചിലർ, അവർ പൂർവ്വിക കുടുംബത്തിന്റെ അംഗങ്ങൾ ആണെന്നും ഒരു കാലത്ത് വളരെ ധനസ്ഥിതിയിലിരുന്നവരാണെന്നും മററും സാധാരണ പറയാറുണ്ട്. അതുപോലെ സമുദായഭേദം ചെയ്തതുകൊണ്ടുള്ള പരപരിഹാസത്തെ തട്ടുത്തു നിർത്തുന്നതിനു "ഞങ്ങൾ ഇന്നും യാക്കോബായ വിശ്വാസത്തിൽ ജീവിക്കുന്നു എന്നും, ഒരു വള്ളിക്കും പുള്ളിക്കും വ്യത്യാസം വരുത്തുകയില്ലെന്നും" മററും പറഞ്ഞു നാണം മറയ്ക്കാൻ ശ്രമിക്കുന്നു എന്നേ ഈ ഗോഷ്ടികൾ കൊണ്ടെല്ലാം ഞങ്ങൾ മനസ്സിലാക്കുന്നുള്ളു. "യാക്കോബായ സഭയിൽ രക്ഷയില്ലെന്ന് ഞാൻ ഒരു കാലത്തും പറകയില്ല" എന്ന് റോമ്മായിൽ ചേർന്നതിന്റെ തലേദിവസം പോലും പറഞ്ഞ ആ നാവു തന്നെ വളരെ താമസിയാതെ യാക്കോബായ സഭയിൽ രക്ഷയില്ലെന്നും, പറഞ്ഞുകൊള്ളും. അതു കേൾക്കുന്നതിനുള്ള ഭാഗ്യം അടുത്തുതന്നെ ഞങ്ങളുടെ കാതുകൾക്കുണ്ടാകുമെന്ന് ഞങ്ങൾ പ്രതീക്ഷിക്കുന്നു. ഇനിയും ലഘുലേഖയിലെ പ്രധാന വാദമുഖങ്ങളെ പരിശോധിക്കാം.

## പാപ്പായുടെ പരമാധികാരം.

"പത്രോസിന്റെ തെററിക്കൂടാത്ത അധികാരത്തെപ്പററി യാക്കോബായ സഹോദരങ്ങളിൽ അവജ്ഞ വർദ്ധിച്ചുവരുന്നു" എന്നാണല്ലൊ അച്ചന്റെ സങ്കടം. അതു ശരിയാണ്. യാക്കോബായസഭ തെററിക്കൂടാത്ത പത്രോസിലോ, അദ്ദേഹത്തിന്റെ തെററിക്കൂടാത്ത പിൻഗാമികളിലോ അവരുടെ അഖിലാണ്ഡാധിപത്യത്തിലൊ വിശ്വാസമില്ലാത്തവരാണ്. വി: പത്രോസിന്റെ തെററിക്കൂടാത്ത പരമാധികാരത്തെ യാക്കോബായ കാനോൻ സമ്മതിക്കുന്നു എന്ന് അച്ചൻ തട്ടിമൂളിക്കുന്നു. കാനോനിൽ റീശ്ശ് പാത്രിയർക്കീസ് എന്നല്ലാതെ പാത്രിയർക്കീസന്മാരുടെ റീശ്ശ് എന്ന് പാപ്പായെപ്പററി പറയുന്നില്ല. കാനോനിൽ പറഞ്ഞിരിക്കുന്നതു് അതുപോലെ തർജ്ജിമ ചെയ്യുന്നു. കാനോൻ ൭-ാം അദ്ധ്യായം ഒന്നാം ഖണ്ഡിക. "ലോകത്തിന്റെ നാലു ഭാഗങ്ങളുടെ എണ്ണമനുസരിച്ചു പാത്രിയർക്കീസന്മാർ നാലാണ്. എല്ലാവരിലും മൂപ്പൻ റോമയുടേതു്........" ലോകത്തിന്റെ നാലു ഭാഗങ്ങളുടെ പ്രാധാന്യമോ മൂപ്പുമുറയോ അനുസരിച്ചാണ് പാത്രിയർക്കീസന്മാർക്ക് മൂപ്പുമുറ നിശ്ചയിച്ചിരിക്കുന്നതു്. അ

ല്ലാതെ റോമ്മാപാത്രിയർക്കീസ്, മററു പാത്രിയർക്കീസന്മാരുടെ റീശ്ശ് എന്നു കാനോനിൽ യാതൊരു സ്ഥലത്തും നാമകരണം ചെയ്തുകാണുന്നില്ല. റോമ്മാപട്ടണത്തിൻേറയും, സാമ്രാജ്യത്തിൻേറയും പ്രാധാന്യമനുസരിച്ച് റോമ്മാപാത്രിയർക്കീസിനു പ്രാധാന്യം കൊടുത്തിരിക്കുന്നു. അതുകൊണ്ട് അദ്ദേഹത്തിനു മററുള്ള പാത്രിയർക്കീസന്മാരെക്കാൾ ആത്മീയാധികാരമൊ, കൃപാബാഹുല്യമോ ഇല്ലെന്നും, എല്ലാവരും സമന്മാരാണെന്നും, ഒരാൾക്ക് വേറൊരാളുടെ അധികാരാതൃത്തിയിൽ കൈ കടത്താൻ പാടില്ലെന്നും കാനോൻ പട്ടാപ്പകൽപോലെ വിളിച്ചുപറയുന്നു. വെ: അബ്രഹാം കത്തനാർ "റീശ്ശ്" എന്ന സുറിയാനിപദത്തിന് (Lord) പ്രഭു എന്ന അൎത്ഥമാണു കൊടുക്കുന്നതു്. സമന്മാരിൽ പ്രധാനി, മുമ്പൻ, മൂപ്പൻ എന്ന അർത്ഥമേ സുറിയാനിയിൽ ആ പദത്തിനുള്ളു. റീശ്ശ് എപ്പിസ്ക്രുപ്പാ എന്നു പറഞ്ഞാൽ എപ്പിസ്ക്രുപ്പന്മാരിൽ പ്രധാനി എന്നേ അൎത്ഥമുള്ളു. എപ്പിസ്ക്രുപ്പന്മാരുടെ പ്രഭു എന്നൎത്ഥമില്ല.

വേറൊരു ന്യായം "മൂശ പഴയതിൻേറതുപോലെ പത്രോസ് പുതിയതിൻേറതാണ്'. മൂശ പ്രവാചകന്മാരുടെ തലവനെന്നും, വി: പത്രോസ് ശ്ലീഹന്മാരുടെ തലവനെന്നും നമസ്കാരത്തിൽ എഴുതിയിരിക്കുന്നു എന്നാണ്. ശരി. ഇവിടെയും സുറിയാനിയിൽ "മൂശ റീശ്ശ്" എന്ന പദമാണ് ഉപയോഗിച്ചിരിക്കുന്നതു്. ഈ ന്യായം അച്ചൻ അല്പം ആലോചിച്ചിരുന്നെങ്കിൽ അദ്ദേഹത്തിൻെറ വാദത്തിനെതിരാണെന്നു മനസ്സിലാക്കിയേനേം. മൂശയും അഹറോനും പ്രധാനാചാൎയ്യന്മാരായിരുന്നല്ലൊ. മൂശ അഹറോൻെറ 'റീശ്ശ്' ആയിരുന്നുവോ? മൂശയിൽക്കൂടെ മാത്രമെ അഹറോനു ദൈവകൃപ ലഭിച്ചിരുന്നുള്ളൊ?

"ആദ്യാചാൎയ്യത്വം കൈക്കൊണ്ടഹ—
റോൻ മൂശയോടൊന്നിച്ച്
സ്കറിയായ്ക്കുതുനൽകീമൂശ
സ്കറിയായോഹന്നാനേകി
യോഹന്നാൻ കൎത്താവിന്നും
കൎത്താ തൻ ശ്ലീഹന്മാൎക്കും–
........................"

വി: ശ്ലീഹന്മാരുടെയും പാത്രിയർക്കീസന്മാരുടെയും സമത്വം മൂശയുടേയും അഹറോൻെറയും പോലെയാണ്. സ്തുതിചൊ

വ്യാകപ്പെട്ട സഭയുടെ കാനോനാകളിലാകട്ടെ, തക്സാകളിലാകട്ടെ വി: പത്രോസിൻെറ പരമാധികാരത്തെ സമ്മതിക്കുന്ന യാതൊരു സംഗതിയുമില്ല.

അപ്പോസ്തോലസഭയിൽ വി: പത്രോസിൻെറ പരമാധികാരം സമ്മതിച്ചിരുന്നതായി യാതൊരു രേഖയും വി: വേദത്തിൽ കാണുന്നില്ല. നേരേമറിച്ച് ശ്ലീഹന്മാർ എല്ലാവരും സമാധികാരികളാണെന്നാണ് വേദപുസ്തകം സാക്ഷിക്കുന്നത്.

"ചെറിയ ആട്ടിൻക്കൂട്ടമേ ഭയപ്പെടരുത്ത് നിങ്ങളുടെ പിതാവ് രാജ്യം നിങ്ങൾക്കു നൽകുവാൻ പ്രസാദിച്ചിരിക്കുന്നു." ലൂക്കോസ് 12: 32.

"എൻെറ പിതാവ് എനിക്കു രാജ്യം നിയമിച്ചതുപോലെ ഞാൻ നിങ്ങൾക്കും നിയമിച്ചുതരുന്നു." ലൂക്കോസ് 22: 29.

ഇവിടെ അപ്പോസ്തോലന്മാരുടെ കൂട്ടസഹോദരസ്ഥാനമേ പത്രോസിന് കാണുന്നുള്ളു.

"യേശു അവരോട് നിങ്ങളെ പന്ത്രണ്ടുപേരേ ഞാൻ തിരഞ്ഞെടുത്തില്ലയോ എങ്കിലും നിങ്ങളിൽ ഒരുവൻ പിശാചാകുന്നു." യോഹ. 6: 70.

ഒരുത്തൻ പിശാചാണെന്ന് തുറന്നുപറഞ്ഞ അവിടുന്ന് ഒരാൾ പ്രഭുവാണെന്ന് ഒരിക്കലും പറഞ്ഞുകാണുന്നില്ല.

സഭയുടെ അടിസ്ഥാനക്കല്ല് വി: പത്രോസ് മാത്രമാണെങ്കിൽ "നഗരത്തിൻെറ മതിലിന് പന്ത്രണ്ട അടിസ്ഥാനവും, അതിൽ കുഞ്ഞാടിൻെറ പന്ത്രണ്ട് അപ്പോസ്തോലന്മാരുടെ പന്ത്രണ്ട് പേരും ഉണ്ട്." എന്ന് വിശുദ്ധ യോഹന്നാൻ പറയുന്നതെന്തുകൊണ്ട്? സഭയുടെ ഉദ്യോഗസ്ഥന്മാരെ വി: പൌലോസ് വർണ്ണിക്കുമ്പോൾ ഒന്നാമതു അപ്പോസ്തോലന്മാരേയും രണ്ടാമതു പ്രവാചകന്മാരേയും, മൂന്നാമതു ഉപദേഷ്ടാക്കന്മാരേയും ക്രമാനുക്രമം നാമകരണം ചെയ്യുന്നു. "ദൈവം ഒന്നാമതു അപ്പോസ്തോലന്മാർ, രണ്ടാമതു പ്രവാചകന്മാർ, മൂന്നാമത്തു ഉപദേഷ്ടാക്കന്മാർ ഇങ്ങനെ ഓരോരുത്തരെ നിയമിച്ചു" 1 കോറി. 12: 28.

റോമ്മാസഭയുടെ ഉദ്യോഗസ്ഥന്മാരെ വർണ്ണിക്കുകയാണെങ്കിൽ ഒന്നാമത്ത് യേശുവിൻെറ പ്രതിപുരുഷനായ മാർ പത്രോസ്. രണ്ടാമത്ത് ശേഷം അപ്പോസ്തോലന്മാർ എന്നിപ്രകാരമല്ലേ വർണ്ണിക്കേണ്ടത്. "ഒട്ടും മറച്ചുവയ്ക്കാതെ ഞാൻ മുഴുവനും പറയുന്നു."

(പ്രവ 20: 27) എന്നു പറയുന്ന വി: പൌലോസ് വി: പത്രോസിന്റെ പ്രഭുത്വം എന്തുകൊണ്ടു് മറച്ചുവയ്ക്കുന്നു?

അപ്പോസ്തോലകാലത്തു് സഭയിൽ തൂണുകളായി ഒന്നിലധികം ആളുകളുണ്ടായിരുന്നു. "തൂണുകളായി എണ്ണപ്പെട്ടിരിക്കുന്ന യാക്കോബും, കേഫാവും, യോഹന്നാനും...........സുവിശേഷം അറിയിപ്പാൻ തക്കവണ്ണം എനിക്കും ബർന്നബാസിനും കൂട്ടായ്മയുടെ വലങ്കൈ തന്നു" (ഗലാ. 2: 9) ഇവിടെ വി: പത്രോസിന്റെ ആകമാനപ്രഭുത്വം പൌലോസ് വിസ്മരിക്കുന്നതു് എന്തുകൊണ്ടു്?

വേദപാരായണം കൊണ്ടു വി: പത്രോസും വി: പൌലോസും സമന്മാരത്രെ എന്നാണ് മനസ്സിലാകുന്നതു്. "ഞാൻ അതിശ്രേഷ്ഠതയുള്ള അപ്പോസ്തോലന്മാരേക്കാൾ ഒട്ടും കുറഞ്ഞവനല്ല എന്നു നിരൂപിക്കുന്നു" ൨ കോറി. ൧൧: ൫

പൌലോസോ പത്രോസിനേക്കാൾ ഒട്ടും കുറഞ്ഞവനല്ലാ എന്നാണ് ഇവിടെ പറയുന്നതു്. റോമ്മാ സഭയിലെ ഒരു ബിഷപ്പ് "ഞാൻ പാപ്പായേക്കാൾ ഒട്ടും കുറഞ്ഞവനല്ല" എന്നു പറഞ്ഞാൽ പിന്നത്തെ ഫലം എന്താണെന്നറിയാമൊ? വി: പത്രോസിനും, വി. പൌലോസിനും സമത്വമല്ലാതെ പത്രോസിന് യാതൊരു ബഹുമാനക്കൂടുതലും വി: വേദത്തിൽ കാണുന്നില്ല. "എന്നാൽ കേഫാവു് അന്ത്യോഖ്യയിൽ വന്നാറെ അവനിൽ കുററം കാൺകയാൽ ഞാൻ അഭിമുഖമായി അവനോടു് എതൃത്തുനിന്നു.... ...ഞാൻ എല്ലാവരേയും കേൾക്കെ കേഫാവിനോടു പറഞ്ഞതു് യഹൂദനായ നീ യഹൂദ മര്യാദപ്രകാരം ജീവിക്കുന്നു എങ്കിൽ നീ ജാതികളെ യഹൂദമര്യാദ അനുസരിപ്പാൻ നിർബന്ധിക്കുന്നതെന്തു്?" (ഗലാ: ൨:൧൧-൨൧). വി. പത്രോസിന് അഖിലാണ്ഡാധിപത്യം ലഭിച്ചിട്ടുണ്ടെങ്കിൽ അതു ലഭിച്ചിട്ടില്ലാത്ത പൌലോസ് അന്ത്യോഖ്യയിൽ വച്ചു് പത്രോസ് ,നെശാ സിച്ചതെങ്ങിനെ? പാപ്പായേ ചങ്ങനാശ്ശേരി ബിഷപ്പ് ശാസിക്കയോ-പിന്നത്തെ ഫലം ഊഹിക്കാതെന്നെ ഉത്തമം ഇപ്പോൾ റോമാക്കാർ വാദിക്കുന്നതുപോലെ ചില അപ്പോസ്തോലന്മാർക്ക് കോറിന്തിലേസഭ പ്രാധാന്യം കല്പിച്ചു. അതിനു മറുപടി വി. പൌലോസ് പറഞ്ഞതു് കേട്ടാലും. "ഒരുത്തൻ ഞാൻ പൌലോസിന്റെ പക്ഷക്കാരൻ എന്നും മറെറാരുത്തൻ ഞാൻ അപ്പല്ലോസിന്റെ പക്ഷക്കാരൻ എന്നും പറയുമ്പോൾ നിങ്ങൾ സാധാരണ മനുഷ്യരല്ലയോ. അപ്പല്ലോസ് ആര്. പൌലോസ് ആര്. തങ്ങൾക്ക് കർത്താവു നൽകിയതു

പോലെ നിങ്ങൾ വിശ്വസിപ്പാൻ കാരണമായിതീർന്ന ശുശ്രൂഷക്കാരനത്രെ. "ആകയാൽ ആരും മനുഷ്യരിൽ പ്രശംസിക്കരുത്. സകലവും നിങ്ങൾക്കുള്ളതല്ലൊ. പൌലോസോ അപ്പല്ലോസോ കേഫാവോ......സകലവും നിങ്ങൾക്കുള്ളതു് നിങ്ങൾ ക്രിസ്തുവിനുള്ളവർ 1 കോറി. ൩:൨൧,൨൨ മു: ൪—൭.

റോമാക്കാർ സഭ പത്രോസിന്റേതാണ് എന്നു വാദിക്കുന്നപ്രകാരം കോറിന്തു സഭയിൽ ചിലർ വാദിച്ചു. പൌലോസ് അങ്ങിനെയുള്ളവരെ ശാസിക്കയാണ് ചെയ്യുന്നതു്. ഈ സമയത്തു പോലും വി. പൌലോസ് വി. പത്രോസിന്റെ പരമാധികാരത്തെപ്പററി ഒന്നും പറയാതെ വിടുന്നതു നമ്മെ വഴിതെററിക്കുന്നതിനുവേണ്ടിയാണൊ? വി. പത്രോസ് തന്നെ എന്തു പറയുന്നു. "ഒരുകൂട്ടമൂപ്പനും, ക്രിസ്തുവിന്റെ കഷ്ടാനുഭവത്തിനു സാക്ഷിയും........കൂട്ടാളിയുമായ ഞാൻ പ്രബോധിപ്പിക്കുന്നതു്" (൧ പത്രോസ് ൫:൧—൨.) എന്നത്രേ.

"ആകയാൽ നിങ്ങൾ ക്രിസ്തുവിനുവേണ്ടി സ്ഥാനാപതികളായി ദൈവത്തോടു നിരന്നുകൊൾവിൻ എന്നു് ക്രിസ്തുവിനുപകരം അപേക്ഷിക്കുന്നു." ൨ കോറി ൫: ൨൦. അപ്പോസ്തോലന്മാരെല്ലാവരും ക്രിസ്തുവിന്റെ സ്ഥാനാപതികളെങ്കിൽ ഇപ്പോൾ പത്രോസുമാത്രം പ്രതിനിധിയാകുന്നതെങ്ങിനെ? ഒരു മനുഷ്യന്റെമേൽ യേശുക്രിസ്തുവിന്റെ സഭയേ പണിതിരിക്കുന്നു എന്നാണല്ലൊ റോമ്മാക്കാരുടെ വാദം. യാക്കോബായ സഭ ബഥനി ആച്ച്ബിഷപ്പിന്റെ മേൽ പണിതിരുന്നെങ്കിൽ ഇപ്പോൾ കഥ എന്തായിരുന്നേനേം. അതു്, മാർ ദീവന്നാസ്യോസ് തിരുമേനിയുടെമേലുമല്ല പണിതിരിക്കുന്നതു്. അദ്ദേഹം ഗ്രീക്കു സഭയിലൊ റോമ്മാസഭയിലൊ ചേർന്നാലും യേശുക്രിസ്തുവിന്റെ മേൽ പണിതിരിക്കുന്ന ഞങ്ങളുടെ സഭ അന്യൂനം നിലനിന്നുപോകും. ആളിന്റെ മേൽ സഭ പണിതാലുള്ള അബദ്ധം ഈ ഉദാഹരണത്തിൽ നിന്നും വായനക്കാർക്ക് ശരിയായി മനസ്സിലാകുമെന്നു വിചാരിക്കുന്നു. ഏതെങ്കിലും സഭയുടെ വിശ്വാസങ്ങൾ നിശ്ചയിക്കേണ്ടതു് ഒരാളാണെങ്കിൽ, ആ ആളിന് തെററിക്കൂടാത്ത വരം കൊടുക്കേണ്ടതും അത്യാവശ്യമാണ്. നമ്മുടെ സഭയുടെ വിശ്വാസകാര്യങ്ങൾ നിശ്ചയിക്കേണ്ടതു് കാതോലിക്കാ ബാവാ ആണെങ്കിൽ, അദ്ദേഹത്തെ അപ്രമാദിത്വമുള്ള ആളാക്കിതീർക്കും. അല്ലെങ്കിൽ സഭയുടെ വിശ്വാസങ്ങളെ സഭാംഗങ്ങൾ കുററംപറയും. പാപ്പായുടെമേൽ സഭ പണിതിരിക്കുന്നു എന്നു് വാദിക്കുന്ന റോ

മ്മാസഭക്കാർ പാപ്പായിക്കു തെററിക്കൂടായ്മ കല്പിച്ചില്ലായിരുന്നെങ്കിൽ റോമ്മാസഭ നിലനിൽക്കുകയില്ലായിരുന്നു. ഒരു തെററുചെയ്താൽ അതിനെ സാധൂകരിക്കാൻ പല തെററുകൾ ചെയ്യേണ്ടിയിരിക്കുന്നു. സഭ പത്രോസിൻെറമേൽ മാത്രം പണിതിരിക്കുന്നു എന്നു സുറിയാനി സഭ വിശ്വസിക്കുന്നില്ല. "വിശ്വാസമാകുന്ന പാറമേൽ സ്ഥാപിതമായിരിക്കുന്നതും, പാതാളവാതിലുകൾ ജയിക്കാത്തതുമായ വിശുദ്ധ സഭ........." ഇതാണ് വി: കുർബാനയിൽ ഗ്രാമത്തെ തുബദേനുമുമ്പുള്ള പ്രാൎത്ഥന.

മൂന്നാമതായി പൂൎവ്വിക സഭ വി. പത്രോസിൻെറ പരമാധികാരത്തെ സമ്മതിച്ചിരുന്നതായി പൂൎവ്വിക സഭാചരിത്രത്തിൽ എന്തെങ്കിലും രേഖകൾ ഉണ്ടോ എന്നു നോക്കാം.

വി: പത്രോസ് തിരുസഭയുടെ ഏക മേലധ്യക്ഷനാം ക്രിസ്തുവിൻെറ പ്രതിപുരുഷനമാണെങ്കിൽ സൂനഹദോസുകളുടെ ആവശ്യമേയില്ല. സൂനഹദോസുകൾ കൂടിയാൽ തന്നെയും അതിൻെറ നിശ്ചയങ്ങൾ പാപ്പായുടെ അംഗീകരണത്തിന്നായി സമൎപ്പിക്കയാണ് ചെയ്യേണ്ടതു്. സൂനഹദോസുകളുടെ അധികാരം പാപ്പാ അനുവദിച്ചുകൊടുക്കുന്നിടത്തോളമേയുള്ളു. സൂനഹദോസുകൾ വിളിച്ചുകൂട്ടിയതും വിശ്വാസസത്യങ്ങൾ എഴുതി ഉണ്ടാക്കിയതും ആരാണ്?

നിഖ്യാസൂനഹദോസ്. കുസ്തന്തീനോസ് രാജാവു വിളിച്ചുകൂട്ടി. അഗ്രാസനസ്ഥൻ രാജാവായിരുന്നു. അദ്ദേഹം ഹാജരില്ലാതിരുന്നപ്പോൾ ഹോസിയൂസ് മെത്രാൻ ആ ജോലി നിർവ്വഹിച്ചു. ഈ നിശ്ചയങ്ങളെ നടപ്പിൽ വരുത്തിയതും ചക്രവൎത്തിതന്നെ.

കുസ്തന്തീനോസിലെ സൂനഹദോസ് വിളിച്ചുകൂട്ടിയതു് ഒന്നാം തിയോദോസിയസ്സ രാജാവായിരുന്നു. റോമ്മാ മേല്പട്ടക്കാരൻെറ ഇഷ്ടത്തിനു വിപരീതമായി ഈ സൂനഹദോസ് കൂടപ്പെട്ടു എന്ന് ഒരു ചരിത്രകാരൻ പറയുന്നു. അഗ്രാസനം വഹിച്ചതു് അന്ത്യോഖ്യായുടെ മേലീത്തസ് മെത്രാനായിരുന്നു. ഇദ്ദേഹം റോമ്മാ സഭയോടും വിരോധത്തിൽ ഇരുന്ന ഒരു ദേഹമായിരുന്നു. അന്തോഖ്യയിൽ പോളിനസ് എന്നു പേരുള്ള വേറൊരു മെത്രാപ്പോലീത്താ ആ കാലത്തു് ഉണ്ടായിരുന്നു. പോളിനസ്സിൻെറ ഭാഗത്തായിരുന്നു റോമ്മാപാപ്പാ. മേലീത്തുസിനെ ഓടിച്ചിട്ടു് ഇദ്ദേഹത്തെ മെത്രാപ്പോലീത്താ ആക്കണമെന്നായിരുന്നു പാപ്പായുടെ ആഗ്രഹം. സൂനഹദോസ് നടന്നുകൊണ്ടിരിക്കുമ്പോൾ മേലീത്തുസ്

കാലധമ്മം പ്രാപിച്ചു. അദ്ദേഹത്തിന്റെ പിൻഗാമിയായി ഡോളിന്നസിനെ തന്നെ നിയമിക്കണമെന്ന് മാർപാപ്പായും പാശ്ചാത്യസഭ മുഴുവനും അനുഗ്രഹിച്ചു എന്നാൽ സുന്നഹദോസാകട്ടെ അവരുടെ അനുഗ്രഹത്തെ തൃണവൽഗണിച്ച് ഫ്ലാവിയൻ എന്ന ദേഹത്തെ മെത്രാനായി നിയമിച്ചു. (വിത്താം എഴുതിയ സഭാചരിത്രം പുറം 248)

എപ്പേസൂസ് വിളിച്ചുകൂട്ടിയത് രണ്ടാം തീയദോസിയസ് രാജാവായിരുന്നു. റോമ്മാപാത്രിയക്കീസിന്റെ പ്രതിനിധികൾ വരുന്നതിനു മുമ്പെ തന്നെ അലക്സന്ത്രിയായിലെ കുറീലോസ് സുന്നഹദോസ് ആരംഭിച്ചു. കല്ക്കദോൻ നാം സമ്മതിക്കുന്ന ഒരു സുന്നഹദോസല്ലെങ്കിലും അതും വിളിച്ചുകൂട്ടിയതും അതിന്റെ നടപടികൾ പ്രസിദ്ധം ചെയ്തതും മാഷ്യാൻചക്രവത്തിയാണ്. യോഗത്തിൽ അഗ്രാസനസ്ഥം വഹിച്ചത് ചക്രവത്തിയുടെ ആജ്ഞപ്രകാരം 18 ഉദ്യോഗസ്ഥന്മാർ മാറിമാറി ആയിരുന്നു. പിന്നീട് കസ്തന്തിനോസിൽ വേറൊരു സുന്നഹദോസ് കൂടിയത് അക്കാലത്തെ പാപ്പാ ആയിരുന്ന വിജിലിയസ്സിന്റെ ആജ്ഞകളെ നിഷേധിച്ചാണ്. ഇതിൽ നിന്നെല്ലാം മനസ്സിലാകുന്നത് സുന്നഹദോസുകൾ വിളിച്ചുകൂട്ടിയതും അഗ്രാസനസ്ഥം വഹിച്ചതും പാപ്പാമാരല്ല ചക്രവത്തികളാണെന്നാണ്. ഈ കാലത്തൊന്നും പാപ്പാമാക്ക് അഖിലാണ്ഡാധികാരം ഉണ്ടായിരുന്നില്ല. ഉണ്ടായിരുന്നെങ്കിൽ സുന്നഹദോസ് വിളിച്ചുകൂട്ടേണ്ടതും വിധികല്പിക്കേണ്ടതും പാപ്പാമാരാണ്.

നിഖ്യാസുന്നഹദോസ് പാപ്പായുടെ പരമാധികാരത്തെ സമ്മതിച്ചു എന്നു റോമ്മാക്കാർ ഒരു വാദം പുറപ്പെടുവിക്കുന്നു. ഇതിന്റെ യഥാത്ഥാവസ്ഥയും ഇവിടെ പ്രസ്താവിക്കേണ്ടിയിരിക്കുന്നു. പെലാഗിയൂസ്, സെലസ്തിയൂസ് എന്ന രണ്ടു സന്യാസികളേയും ഒരു പട്ടക്കാരനേയും ആഫ്രിക്കയിലെ മെത്രാന്മാർ മുടക്കി. ഇവർ സോസിമൂസ് പാപ്പായുടെ അടുക്കൽ ആവലാതി ബോധിപ്പിച്ചു. നിഖ്യാസുന്നഹദോസ് തനിക്ക് അപ്പീൽഅധികാരം തന്നിട്ടുണ്ടെന്നു പറഞ്ഞുകൊണ്ടു പാപ്പാ ഇവരുടെ മുടക്കത്തീത്തു. (പത്രോസിന്റെ പരമാധികാരപിൻതുടർച്ചയെ ആസ്പദമാക്കിയല്ല സുന്നഹദോസ് അനുവദിച്ചതുകൊണ്ടാണെന്നു അന്നു വാദിച്ചുള്ളു.) ഇതിങ്കൽ റോമ്മാസഭ പരിശുദ്ധന്മാരായി ഗണിക്കുന്ന വി: അഗസ്തീനോസും, അലിപ്യൂസും വേറെ 214 മെത്രാന്മാരും 418-ൽ സംഘം കൂടി പാപ്പായുടെ അധികാരാകാംക്ഷയെ തടുക്കയും കള്ളപ്രമാണം ഉണ്ടാക്കി എന്നു കുറ്റം പാപ്പായു

ടെ മേൽ ആരോപിക്കയും ചെയ്തു. ഇവർ അലക്സന്ത്രിയ, അന്ത്യോഖ്യ, കസ്തന്തിനോസ്പോലീസ് എന്നീ പാത്രിയർക്കീസന്മാർക്കെഴുതി നിഖ്യായിലെ നിശ്ചയങ്ങളുടെ ശരിപകർപ്പു വരുത്തി. അധികാരമോഹത്താൽ പാപ്പാ നിഖ്യാനിശ്ചയങ്ങളിൽ കള്ളപ്രമാണങ്ങൾ കൂട്ടിച്ചേർത്തു എന്നു വിധിച്ചു. ഇതിനിടയിൽ കള്ളപ്രമാണമുണ്ടാക്കിയ പാപ്പാ മരിച്ചു. വേറൊരാൾ ആ സ്ഥാനത്തു വന്നു. അദ്ദേഹത്തിനു മേൽപറഞ്ഞ പരിശുദ്ധന്മാർ അയച്ച എഴുത്തിലെ ഒരു ഭാഗം താഴെ ചേർക്കുന്നു. "തങ്ങളുടെ ഇടവകയാൽ മുടക്കപ്പെട്ട മെത്രാന്മാരെ അവിടുന്നു ന്യായരഹിതമായി ചേർക്കുന്നതായാൽ അതു വലിയ അനീതി ആകുന്നു. ശിക്ഷയെ തീർക്കുന്നതിന് അങ്ങോട്ടു വരുന്ന പട്ടക്കാരെ നിങ്ങൾ സ്വീകരിക്കരുതു. നമ്മുടെ സഭയ്ക്കു ഇത്ര ആക്ഷേപകരമായി മറ്റൊന്നുമില്ല. നിഖ്യാസുന്നഹദോസിൽ മെത്രാന്മാരെ അവരുടെ മെത്രാപ്പോലീത്താന്മാർക്കത്രെ കീഴ്പ്പെടുത്തിയിരിക്കുന്നതു. നിങ്ങൾ ഇങ്ങോട്ടു സ്ഥാനാപതിതളെ അയച്ചിരിക്കുന്ന സംഗതിയിലൊ ഒരു സുന്നഹദോസിലും പിതാക്കന്മാരുടെ എഴുത്തിലും ഇങ്ങനെ ഒരധികാരം കാണുന്നില്ല. പിന്നെ നിഖ്യാകാനോൻ എന്നു പറഞ്ഞു അവിടുന്നു ഒന്നയച്ചിരിക്കുന്നു. എന്നാൽ ആ സുന്നഹദോസിന്റെ അശുദ്ധിപ്പെടാത്ത പകർപ്പുകളിൽ ഇങ്ങനെ ഒരു കാനോൻ ഞങ്ങൾ കാണുന്നില്ല. അലക്സന്ത്ര്യായിലേയും കസ്തന്തീനോസിലേയും സഹോദരന്മാർ ശരിയായ പ്രമാണങ്ങൾ ഞങ്ങൾക്കയച്ചിട്ടുണ്ട്. മേലിൽ ഇവിടേക്കു സ്ഥാനാപതികളെ അയയ്ക്കരുതു. എന്തെന്നാൽ അതുമൂലം മിശിഹായുടെ സഭയിൽ ലൌകികപ്രശംസയും അഹങ്കാരവും നിങ്ങൾ കൊണ്ടുവരികയാണു".

(Act Szu Afric Edit Just)

ഇതാണ് നിഖ്യായിൽവച്ചു പരമാധികാരം കിട്ടി എന്നു പറയുന്നതിന്റെ യഥാൎത്ഥാവസ്ഥ.

---

## വി: കന്യകമറിയാമിന്റെ അമലോത്ഭവം.

ലംല്യലേഖയിലെ രണ്ടാമത്തെ വാദം വി: മറിയാം ജന്മപാപം കൂടാതെ ജനിച്ചവൾ എന്നു സുറിയാനി പ്രാർത്ഥനാക്രമത്തിൽ എഴുതിയിരിക്കുന്നു എന്നാണു. ആ ഭാഗങ്ങൾ ലേഖനകർത്താ

വു് ചൂണ്ടിക്കാണിക്കേണ്ടിയിരിക്കുന്നു. കർബാനാ തക്സായിൽ "ഏ
കജാതൻ മാത്രമല്ലാതെ പാപംകൂടാത്ത യാതൊരുത്തനുമില്ല" എ
ന്ന് തെളിച്ചു പറഞ്ഞിരിക്കുന്നു. ഈ ഭാഗം റീത്തുകാരുടെ കർബാ
നക്രമത്തിലുമുണ്ട്. ഇതിന്റെ അർത്ഥം മാതാവിന് ജന്മപാപ
മില്ല എന്നാണോ? ആരുമില്ല എന്നു പറയുമ്പോൾ ഒരാളുണ്ട്
എന്നാണോ ഇതിന്റെ വ്യാഖ്യാനം? ബ: അച്ചൻ പറയുന്ന ഒരു
ദാഹരണം മാതാവിനെ "ദ്ലീലോമൂമ്മോ" എന്നു വിളിച്ചിരിക്കു
ന്നു എന്നാണ്. ദ്ലീലോമൂമ്മോ എന്ന സുറിയാനി പദത്തിന്റെ
അർത്ഥം കറയില്ലാത്ത, കറമില്ലാത്ത, ചീത്ത പരിചയമില്ലാ
ത്ത, ദുർബലമല്ലാത്ത എന്നൊക്കെയാണ്. ഈ പദത്തിന്
ജന്മപാപമില്ലാത്ത എന്ന അർത്ഥം യാതൊരു സുറിയാനി നി
ഘണ്ടുവിലും കാണുന്നില്ല. വി: മറിയാം അമലോത്ഭവയാണെ
ന്ന് "ദ്ലീലോമൂമ്മോ" എന്ന പദം വിവക്ഷിക്കുന്നില്ല. സുറിയാനി
യിൽ പറയുമ്പോൾ പരുമല കാലംചെയ്ത കൊച്ചുതിരുമേനി
ദ്ലീലോമൂമ്മോ' ആണെന്ന് പറയാം. അതുകൊണ്ട് ആ തിരുമേ
നി അമലോത്ഭവനാണെന്ന് ആരെങ്കിലും വാദിക്കുമോ? ഈ വി
ശേഷണപദം തന്നെ നാം എല്ലാവരെയും ദ്ലീലോമൂമ്മോ ആക്കി തീ
ർക്കണമെ എന്ന അപേക്ഷ പ്രാർത്ഥനാക്രമത്തിലും തക്സാ
യിലുമുണ്ട്. അതുകൊണ്ടും നമ്മെയും അമലോത്ഭവരാക്കി തീ
ർക്കണമെന്നാണോ അർത്ഥം. റീത്തുകാർ ചെയ്തിരിക്കുന്ന വേറൊ
രു കണ്ടുപിടിത്തം ഇതിലും രസകരമാണ്. റോമാക്കാരും നാമും
ഉപയോഗിച്ചു വരുന്നതാണല്ലോ കൃപനിറഞ്ഞമറിയം എന്ന പ്രാ
ർത്ഥന. ഇത് സുറിയാനിയിൽ ആരംഭിക്കുന്നത് ശ്ലോംലെക്മറി
യാം മലിയസ് തൈബൂസോ എന്നാണ്. ഇതിന്റെ മലയാ
ള പരിഭാഷ "കൃപനിറഞ്ഞ മറിയമേ" എന്നാണ്. ഇംഗ്ലീഷിൽ
Hail Mary, full of grace എന്നു പറയും. എന്നാൽ റീത്തുകാരു
ടെ നവീന പരിഭാഷ Hail Mary formed in grace എന്നാണ്
ഇതിന്റെ അർത്ഥം കൃപയിൽ ഉത്ഭവിച്ചവളെ എന്നാണ്. മ്ലൊ
എന്ന ക്രിയയുടെ ധാതുവിൽ ഈ അർത്ഥമേയില്ല. ഇതിന്റെ
അർത്ഥം നിറയ്ക്കുക (to fill) എന്നാണ്. കടിച്ചു ചാകാൻ പോകു
മ്പോൾ കച്ചിത്തുരുമ്പിൽ പിടിച്ച് രക്ഷപെടാൻ ശ്രമിക്കുന്നതു
പോലെയാണ് ഈ പരിഭാഷയുടെ ഫലം. അമലോത്ഭവത്തെ
പ്പററി ബഥനിയുടെ ആർച്ചുബിഷപ്പ് സുറിയാനി സഭാംഗമായി
രുന്ന കാലത്ത് ഞങ്ങളെ പഠിപ്പിച്ചിട്ടുള്ളത് എങ്ങിനെയാണെ
ന്ന് പറയുമ്പോൾ ഈ വിഷയത്തെപ്പററി യാതൊരു സംശയങ്ങ

ർക്കും ഇടയാകുകയില്ല. "സുറിയാനി സഭ കന്യകമറിയാമ്മിന്റെ അമലോത്ഭവത്തിൽ വിശ്വസിക്കുന്നില്ല. വി: മാതാവിന്റെ ഓർമ്മദിവസം മറെറല്ലാ പരിശുദ്ധന്മാരുടേയും പെരുന്നാളുകളിൽ ആ പരിശുദ്ധന്മാർക്കുവേണ്ടി കർബാനഅണയ്ക്കുയും പ്രാർത്ഥിക്കയും ചെയ്യുന്നതുപോലെ വി: കന്യകമറിയാമിനുവേണ്ടിയും നാം കർബാന അണയ്ക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നു. മാതാവിന് ജന്മപാപമില്ലെങ്കിൽ അവർക്കുവേണ്ടി ധൂപംഅണയ്ക്കുന്നത് എത്രയോ അർത്ഥശൂന്യമാണ്, നാം വി: മാതാവിനുവേണ്ടിയും, വി: മാതാവിനോടും പ്രാർത്ഥിക്കുന്നു." ഇതാണ് അദ്ദേഹം ഞങ്ങളെ പഠിപ്പിച്ചിട്ടുള്ളത്.

വേറൊരു വാദം വി. മാതാവിനെ കവിതാഭാഷയിൽ രണ്ടാമത്തെ സ്വർഗ്ഗമെന്നും, രണ്ടാമത്തെ ആകാശമെന്നും സംബോധന ചെയ്തിരിക്കുന്നതിനാൽ അവർ അമലോത്ഭവയാണെന്നാണ്. യേശുക്രിസ്തു മനുഷ്യാവതാരത്തിനു മുൻപ് സ്വർഗ്ഗത്തിൽ വസിച്ചിരുന്നു. മനുഷ്യാവതാരകാലാരംഭത്തിൽ വി. മറിയാമിന്റെ ഉദരത്തിൽ എഴുന്നെള്ളി പാർത്തതിനാൽ വി. മറിയാമിനെ രണ്ടാമത്തെ ആകാശമെന്നും, രണ്ടാമത്തെ സ്വർഗ്ഗമെന്നും വിളിക്കുന്നു. ഇതുകൊണ്ട് അമലോത്ഭവം എങ്ങനെ തെളിയിക്കാം. ഈ അർത്ഥത്തിൽ യേശുക്രിസ്തു പാർത്ത ഭവനങ്ങളേയും, ലോകത്തെ തന്നെയും രണ്ടാമത്തെ സ്വർഗ്ഗമെന്നൊ മൂന്നാമത്തെ സ്വർഗ്ഗമെന്നൊ കവിതാഭാഷയിൽ നാമകരണം ചെയ്യാം. അതുകൊണ്ട് മനുഷ്യാവതാരകാലത്ത് ജീവിച്ചിരുന്ന പീലാത്തോസും, ഹേറോദേസും സ്വർഗ്ഗവാസികളായിത്തീരുകയോ ദൈവദൂതന്മാരായി ഭവിക്കയോ ചെയ്കയില്ലല്ലോ. മ്ശിഹാതമ്പുരാന്റെ പാദസ്പർശംകൊണ്ട് സ്വർഗ്ഗമയമായി ഭവിച്ച ഭൂമിയിൽ താമസിക്കുന്ന നാമും ഇപ്പോൾ വസിക്കുന്നത് സ്വർഗ്ഗത്തിലാണെന്ന് ആരെങ്കിലും തർക്കിച്ചാൽ എന്തു മറുപടിയാണ് പറയുക. ശ്ഹീമാപടി നമസ്കാരത്തിൽ വി. മാതാവിനെക്കുറിച്ചുള്ള ആദ്യത്തെ പ്രുമയോനിൽ "തന്നെ ചുമന്നവളെ ശുദ്ധീകരിച്ചവനായ പരിശുദ്ധനും എന്ന് എഴുതിയിരിക്കുന്നു. ചുമന്നവർക്കു പാപമില്ലെങ്കിൽ ശുദ്ധീകരിക്കേണ്ട ആവശ്യവുമില്ലല്ലോ.

വി. കർബാനക്കുള്ള ത്രൂയാബ പ്രാർത്ഥനയിൽ അപ്പവും വീഞ്ഞും അടങ്ങിയിരിക്കുന്ന കാസായും പീലാസായും പട്ടക്കാരൻ കയ്യിൽ എടുത്തുകൊണ്ട് വി. കന്യകമറിയാമിനുവേണ്ടിയും ബലി അർപ്പിക്കുന്നു. ഇതേ പ്രാർത്ഥനയിൽ മററു പരിശുദ്ധന്മാരോടൊപ്പം വി. മാതാവിനെ ഓർക്കയും മാതാവിനുവേണ്ടി ധൂപം അർപ്പി

ക്ഷകയും ചെയ്യുന്നു. ആ പ്രാർത്ഥനയുടെ ഒരു ഭാഗം താഴെചേർക്കുന്നു. "ദൈവമായ കർത്താവേ ഞങ്ങളുടെ പാപങ്ങൾക്കും ദോഷങ്ങൾക്കുംവേണ്ടിയും, ഞങ്ങളുടെ പിതാവായ ആദാമിനും ഞങ്ങളുടെ മാതാവായ ഹവ്വായ്ക്കുംവേണ്ടിയും, ദൈവ ജനനിയായ വി. മറിയാമിന്നുവേണ്ടിയും, ദീർഘദർശികൾക്കും ശ്ലീഹന്മാർക്കും വേണ്ടിയും............ജീവിച്ചിരിക്കുന്നവർക്കും മരിച്ചവർക്കും വേണ്ടിയും, സ്വർഗ്ഗീയ ഊർശ്ലേമിൽ ഞങ്ങളുടെ ആത്മാക്കൾക്കു ആശ്വാസം ഉണ്ടാകുന്നതിനായ്‌വേണ്ടിയും ഞങ്ങളുടെ ബലഹീനതയിൽ നിന്ന് നിനക്ക് അണയ്ക്കുന്ന ഈ സുഗന്ധധൂപത്തെ കൈക്കൊള്ളേണമേ എന്ന് നിന്നോട് ഞങ്ങൾ അപേക്ഷിക്കുന്നു." വി. മാതാവിന് ജന്മപാപമില്ലെങ്കിൽ മററു പരിശുദ്ധന്മാരോടൊപ്പം അവൾക്കുവേണ്ടിയും പ്രാർത്ഥിക്കുന്നത് അബദ്ധമല്ലേ?

വചനിപ്പുസമയം വി: മറിയാമും മാലാഖയും തമ്മിൽ നടന്ന സംഭാഷണം വി: മറിയാമിന്റെ അമലോത്ഭവത്തെ അണുവെങ്കിലും. സഹായിക്കുന്നുണ്ടോ എന്ന് ചിന്തിച്ചുനോക്കുവിൻ. ലൂക്കോസ് 1. 28-38.

ദൂതൻ അകത്തുവന്നു കൃപ ലഭിച്ചവളേ നിനക്കു വന്ദനം. കർത്താവു നിന്നോടുകൂടെയുണ്ട്. അവൾ ആ വാക്കു കേട്ട് ഭ്രമിച്ചു. ഇതു് എന്തൊരു വന്ദനം എന്നു വിചാരിച്ചു. ദൂതൻ അവളോട്ട് മറിയമേ ഭയപ്പെടേണ്ടാ. നിനക്ക് ദൈവത്തിൽനിന്ന് കൃപ ലഭിച്ചു. നീ ഗർഭം ധരിച്ച് ഒരു മകനെ പ്രസവിക്കും... .. ..... ഞാൻ പുരുഷനെ അറിയായ്കയാൽ ഇതു് എങ്ങിനെ സംഭവിക്കും, ......പരിശുദ്ധാത്മാവ് നിന്റെമേൽ വരും. അത്യുന്നതന്റെ ശക്തി നിന്റെമേൽ നിഴലിടും.........വി: മാതാവ് യേശുക്രിസ്തുവിന്റെ അമ്മയായിത്തീർന്നത് അവളുടെ നന്മകളുടെ ബാഹുല്യംകൊണ്ടാണ്. "അവൻ തന്റെ ദാസിയുടെ താഴ്മയെ നോക്കികണ്ടതു" മൂലമാണ്. അതുകൊണ്ട് വി: മറിയാം പറയുന്നു. "ഇന്നുമുതൽ എല്ലാ തലമുറകളും എന്നെ ഭാഗ്യവതി എന്നു വാഴ്ത്തും." ഇന്നുമുതൽ എന്നു പറയുന്നതിന്റെ അർത്ഥമെന്താണ്. ഈ വേദഭാഗങ്ങളിലെങ്ങും അമലോത്ഭവവാദത്തെ സാധൂകരിക്കുന്ന യാതൊരു തെളിവും കാണുന്നില്ല. വി: മറിയാം പരിശുദ്ധാത്മാവാസംമൂലം ഗർഭം ധരിച്ചതുപോലെ തന്നെ വി: മാതാവിനെ അവളുടെ അമ്മ പരിശുദ്ധാത്മവ്യാപാരംമൂലം പുരുഷസംസർഗ്ഗം കൂടാതെ ഗർഭംധരിച്ചു പ്രസവിച്ചു എന്നാണ് റോമ്മാസഭയുടെ വിശ്വാസം. ഇതു് വി: കന്യകയെ മനുഷ്യരിൽനിന്ന് വ്യത്യസ്തമാ

യ ഒരു സൃഷ്ടിയാക്കിത്തീൎത്തിരിക്കുന്നു. തന്നെയുമല്ല ദൈവത്വത്തിൽ ഒരു സ്ഥാനവും വി: മറിയാമിന് റോമ്മാസഭ കല്പിച്ചിരിക്കുന്നു. അവരുടെ വക "ദൈവമാതാവിന്റെ വണക്കമാസം" എന്ന പുസ്തകത്തിൽ "നമ്മുടെ ഓൎമ്മ, ബുദ്ധി, മനസ്സ്, ശരീരസുഖം, വചനം, ക്രിയ, എന്നുവേണ്ട നമുക്കുള്ളതെല്ലാം ഒന്നൊഴിയാതെ നമ്മുടെ നാഥയും രാജ്ഞിയുമായ ദൈവമാതാവിന് സമൎപ്പിക്കണം" എന്ന് ഉപദേശിച്ചിരിക്കുന്നു. (പുറം 297) മേൽപറഞ്ഞ രീതിയിലുള്ള ഒരു പ്രതിഷ്ഠ ദൈവത്തിനു മാത്രമേ ആകാവൂ എന്നാണ് സുറിയാനിസഭ പഠിപ്പിക്കുന്നത്. വി: മറിയാമിനോടുള്ള ഭക്തി വൎദ്ധിച്ചിട്ട് റോമാസഭയുടെ ചില ധ്യാനപുസ്തകങ്ങളിൽ മിശിഹാതമ്പുരാന്റെ സ്നേഹസ്വഭാവത്തെ ഹനിപ്പിക്കത്തക്കവണ്ണവും മാതാവിന്റെ അനുകമ്പയേയും സൌമ്യതയേയും ഉയൎത്തുന്നതായ പല പ്രാൎത്ഥനകളും ഉണ്ട്. ഉദാഹരണമായി ലിഗോറി എഴുതിയ മറിയയുടെ മഹത്വങ്ങൾ (Glories of Mary) എന്ന പുസ്തകത്തിൽ "പുത്രൻ നീതിയുടെ രാജാവായിരിക്കുന്നതുപോലെ അവൾ കരുണയുടെ രാജ്ഞിയാകുന്നു" എന്ന് പറഞ്ഞിരിക്കുന്നു. വേറൊരു ഗ്രന്ഥമായ പീയൂഷസംഗ്രഹം 160-ാം പുറത്ത് "എന്റെ ന്യായവിധിക്കാരനായ ഈശോമിശിഹായേയും ഞാൻ ഭയപ്പെടുന്നില്ല" എന്ന് എഴുതിയിരിക്കുന്നു. ഇത് ദൈവദൂഷണമായിട്ടു മാത്രമേ ഒരു സുറിയാനിസഭാംഗത്തിനു വിശ്വസിക്കാൻ പാടുള്ളു. ഇതെല്ലാം യാക്കോബായ വിശ്വാസം തന്നെയാണെന്നാണ് ബ: അച്ചൻ സമൎത്ഥിക്കുന്നത്. ചുരുക്കി പറഞ്ഞാൽ തെങ്ങും തന്നെ വച്ചുപിടിപ്പിച്ച്, മാമ്പഴം പറിച്ചുതിന്നുകൊണ്ടിരിക്കുന്ന മാവിൽ ബ: അച്ചൻ നാളികേരം വിളയുന്നതായി കാണുന്നു.

സുറിയാനിസഭയുടെ വിശ്വാസം എന്താണെന്ന് തീൎച്ചപ്പെടുത്തുന്നത് റിത്തുമെത്രാനും പ്രസിദ്ധ അച്ചനും മാറേട്ട് അബ്രഹാം കത്തനാരുമാണ്. സർ പൃബ്രായയും, കാതോലിക്കാബാവായും, മാർദീവന്നാസ്യോസ് തിരുമേനിയും, സുറിയാനിസഭയുടെ എപ്പിസ്കോപ്പൽസുന്നഹദോസും ഇവർ പറയുന്നത് കേട്ടു പഠിച്ചുകൊള്ളണം. തോമരിലോട്ട് വെടിവയ്ക്കുന്നതിങ്ങനെയാണ്. സുറിയാനിസഭയുടെ കാനോനാകളും പ്രാൎത്ഥനാക്രമങ്ങളും നിറച്ച് അമലോത്ഭവവും വി: പത്രോസിന്റെ പരമാധികാരവുമാണുപോലും. എന്നാൽ ഈ കാനോനാകളും പ്രാൎത്ഥനാക്രമങ്ങളും എഴുതി ഉണ്ടാക്കിയ പിതാക്കന്മാർ അശേഷം തന്നെ റോമാസഭയിൽ ചേരാഞ്ഞത് എന്തുകൊണ്ടാണ്?

---

# കാതോലികാസഭ.

(K. G.)

കാതോലിക വിശ്വാസത്തെ പാലിച്ചുകൊണ്ടു പോകുന്നു എന്നു അഭിമാനിക്കുന്ന പലേ സഭാവിഭാഗങ്ങളും ഇന്നു ഭൂമിയിൽ ഉണ്ട്. അവയെ രണ്ടായിട്ടു തിരിക്കാം. ഒന്നാമതു മാർപാപ്പായുടെ പരമാധികാരത്തിൻകീഴിലുള്ള റോമ്മാ സഭ, രണ്ടാമതു ക്രിസ്താബ്ദത്തിൻെറ ആരംഭംമുതൽ കാതോലിക തത്വങ്ങളെ അന്യൂനം പാലിച്ചുകൊണ്ടു പോകുന്ന പൌരസ്ത്യസഭകൾ ഇവയാകുന്നു. റോമ്മാസഭയും പൌരസ്ത്യസഭകളും തമ്മിൽ വിശ്വാസകാര്യങ്ങളിൽ ഗണ്യമായ പലേ വ്യത്യാസങ്ങളുമുണ്ട്. റോമ്മാപാപ്പായുടെ 'മോട്ടുപ്രിയം ആനിമോസ്' എന്ന പൊതുകല്പനയിൽ ക്രിസ്തുവിൻെറ എല്ലാ സത്യശിഷ്യന്മാരും വി. മാതാവിൻെറ അമലോത്ഭവത്തെ വി. ത്രിത്വത്തിലുള്ള വിശ്വാസം പോലെയും പാപ്പായുടെ അപ്രമാദിത്വം മനുഷ്യാവതാരത്തെപ്പററിയുള്ള വിശ്വാസം പോലെയും വിശ്വസിക്കുന്നവരാകുന്നു എന്നു പ്രസ്താവിച്ചിരിക്കുന്നു. കാതോലിക സഭ എന്നു വച്ചാൽ റോമ്മാസഭയാണെന്നാണു റോമ്മാക്കാരുടെ ശാഠ്യം. അതായതു പാപ്പായുടെ പരമാധികാരത്തേയും അപ്രമാദിത്വത്തേയും ആദരിക്കാത്ത കാലത്തോളം ആക്കും ഒരു കാതോലിക വിശ്വാസിയായിരിക്കാൻ പാടില്ലാ എന്നാണ്. നമുക്ക് പൌരസ്ത്യസഭകളുടേയും റോമ്മാ സഭയുടേയും വിശ്വാസസത്യങ്ങളെ ഒന്നു് ആരാഞ്ഞു നോക്കാം. രണ്ടിലും ഒരുപോലെയുള്ള പല മൌലിക തത്വങ്ങളും അടങ്ങിയിരിക്കുന്നു. സഭയുടെ പ്രകൃതാതീതമായ ആരംഭം, കൂദാശകളുടെ എണ്ണം, അപ്പോസ്തോലിക പിൻതുടർച്ച സഭയുടെ ഒതററിക്കൂടായ്മയിലുള്ള വിശ്വാസം ഇത്യാദി വിവിധ കാര്യങ്ങളിൽ ഈ സഭകൾ യോജിച്ചിരിക്കുന്നു. ഇതോടുകൂടിത്തന്നെ പ്രധാനപ്പെട്ട ചിലവ്യത്യാസങ്ങളും കാണുന്നു. സഭയുടെ അപ്രമാദിത്വം റോമ്മാസഭ ഒരാളിൽ നിക്ഷേപിച്ചിരിക്കുന്നു. പൌരസ്ത്യരാകട്ടെ അതു് എല്ലാ പൊതു സുനഹദോസിൽ സമർപ്പിച്ചിരിക്കുന്നു.

പുരാതന സഭയിലെ എപ്പിസ്ക്കോപ്പായുടെ മാതൃകയാണ് വി. കപ്രീനോസ്. അദ്ദേഹം പാപ്പായേ സഹോദരനെന്നും, സഹപ്രവർത്തകനെന്നും സംബോധന ചെയ്യുന്നു. രണ്ടു തരത്തിലുള്ള കാതോലിക സഭ, സഭയുടെ ആരംഭം മുതൽ തന്നെ ക്രൈസ്തവ ലോകത്തിൽ സ്ഥിതിചെയ്തിരുന്നു എന്നു റോമ്മാ ചരിത്ര

കാരനായ ഡച്ചസൻ എന്ന ഭേഷം സമ്മതിക്കുന്നു. ഈ രണ്ടുതരം വിശ്വാസം ഇന്നും ലോകത്തിൽ ശക്തിയോടുകൂടിതന്നെ നിലനിൽക്കുകയും ചെയ്യുന്നു. പൌരസ്ത്യ സഭയുടെ തത്വപ്രകാരം ബിഷപ്പ് പ്രാദേശിക സഭകളുടെ തലവനും ബിഷപ്പന്മാരുടെ സംഘം ലോകത്തിൽ എവിടെയുമുള്ള കാതോലിക സഭയുടെ യോജിച്ചുള്ള ഭരണാധികാരികളുമാണെന്നാണ്. സഭയിൽ എപ്പിസ്ക്കോപ്പായെ കവിഞ്ഞ അധികാരമില്ല. ഇതു ക്രൈസ്തവലോകത്തിലെ ഏററവും പുരാതനവും ഇന്നും നിലനിൽക്കുന്നതുമായ ഒരു വിശ്വാസതത്വമാണ്.

അതുകൊണ്ടു ഇന്നത്തെ ക്രിസ്തീയ ഭിന്നത അപ്പോസ്തോലന്മാരുടെ പിൻഗാമികളായ ബിഷപ്പന്മാരുടെ അധികരത്തെ പാപ്പാ കവന്നെടുത്തതു നിമിത്തം ഉണ്ടായിട്ടുള്ളതാണെന്നു മനസ്സിലാകുന്നു. പൌരസ്ത്യ സഭകൾ ഇന്നും പഴയ സമ്പ്രദായത്തെ ആദരിക്കയും അപ്രകാരം പ്രവൎത്തിക്കയും ചെയ്യുന്നു. പൌരസ്ത്യർ അപ്പോസ്തോലികകാലം മുതൽ ബിഷപ്പന്മാൎക്കുണ്ടായിരുന്ന അധികാരത്തെ അന്യൂനം പാലിച്ചുകൊണ്ടു വരികയും ചെയ്യുന്നു. പടിഞ്ഞാറൻ സഭയിൽ പാപ്പായുടെ സ്ഥാനം പലേ വ്യതിയാനങ്ങൾക്കും വിധേയമായിത്തീൎന്നു. പാപ്പായ്ക്കുണ്ടായിരുന്ന പ്രാഥമ്യം കാലക്രമേണ പരമാധികാരമായും, പരമാധികാരം പിന്നീട്ട് അപ്രമാദിത്വമുള്ള ഒരധികാരമായും പരിണമിച്ചു. ത്രെന്തൂസ് സൂനഹദോസിനു പാപ്പായുടെ അധികാരത്തെപ്പററിയുണ്ടായിരുന്ന അഭിപ്രായം വത്തിക്കാൻ സൂനഹദോസിൽ പാടെ വ്യത്യാസപ്പെട്ടതായി ചരിത്രം തന്നെ സാക്ഷിക്കുന്നു.

ഈവ്വശമായ പാപ്പാധികാരവൎദ്ധനവു റോമ്മാ സഭയിലുള്ള പല ബിഷപ്പന്മാരുടേയും ശക്തിയായ എതൃപ്പിനു വിധേയമായിത്തീൎന്നതാണ്. അപ്പോസ്തോലാധികാരത്തെ പാടെ നിഷേധിക്കുന്ന ഒരു വിശ്വാസമാണ് ഇതെന്നു് അവരെല്ലാം ശക്തിയുക്തം വാദിച്ചുകൊണ്ടിരുന്നു. ഒരു കാലത്തു ജൎമ്മനി, ഫ്രാൻസ്, ഐൎലണ്ടു ഈ രാജ്യങ്ങളിൽ ഈ വഴക്കു് വളരെ ശക്തിയായി നടന്നുകൊണ്ടിരിക്കയും ചെയ്തു. ഇന്നു റോമ്മാസഭയിലുള്ള ഒരു ബിഷപ്പിൻെറ അധികാരം അദ്ദേഹത്തിൻെറ മുൻഗാമികൾക്കു് സഭയിൽ പുരാതനകാലത്തുണ്ടായിരുന്നതിൽ തുലോം കുറവാണ്. ഇന്നാകട്ടെ അഞ്ചുവൎഷത്തിൽ ഒരിക്കൽ ഒരു റോമ്മാ ബിഷപ്പ് തൻെറ എപ്പിസ്കോപ്പൽ അധികാരത്തെ പാപ്പായിൽ നിന്നും പുതുക്കിവാങ്ങിക്കേണ്ടിയിരിക്കുന്നു. വി. സുപ്രിയാനോസിനോ വി.

അന്ത്യോന്ത്യോസിനോ ഉണ്ടായിരുന്ന അധികാരത്തിൽ നിന്ന് എത്ര അധമമായിട്ടുള്ളതാണ് ഇന്നത്തെ റോമ്മാ ബിഷപ്പന്മാരുടെ അധികാരം. പൌരസ്ത്യ സഭകളിലെ ബിഷപ്പന്മാരുടെ അധികാരമാകട്ടെ അന്നും ഇന്നും ഒരുപോലെ നിലനിൽക്കുന്നു.

# സഭാവാൎത്തകൾ.

നമ്മുടെ സഭയിൽ ഉണ്ടായിട്ടുള്ള കലഹങ്ങളുടെ ശമനാൎത്ഥം ഒരു മദ്ധ്യസ്ഥ കോടതിയുടെ തീരുമാനം ഉണ്ടാകുന്നതു നല്ലതാണെന്ന് സമുദായാഭിമാനികൾക്കും മററും തോന്നിയതിന്റെ ഫലമായി ബ. ഇൻഡ്യാ വൈസ്രോയിയുടെ അടുക്കൽ ഒരപേക്ഷ പോയിട്ടുള്ളതായി സൂക്ഷ്മമായി അറിയുന്നു.

*   *   *   *

മാർ ഈവാനിയോസ് ആർച്ചു ബിഷപ്പു മുതലായവർ റോമാസഭയിൽ ചേൎന്നതുമൂലം പല ബഥനിപള്ളികളും മുടങ്ങിക്കിടക്കുകയായിരുന്നല്ലൊ. എന്നാൽ രോഗത്തിൽ കിടന്നിരുന്ന ഫാദർ ബർസ്ലീപ്പാ ഒ. ഐ. സി. അവർകൾക്ക് പൂൎണ്ണസുഖം പ്രാപിച്ചശേഷം മിക്ക പള്ളികളിലും അദ്ദേഹം മുറയ്ക്കു കൎമ്മാദികൾ നടത്തിവരുന്നു. ഈ വിധത്തിൽ വെണ്ണിക്കുളം, കുന്നംകുളം, പെരിനാട്, വടശ്ശേരിക്കര, തിരുവല്ലാ എന്നീ ബഥനിപള്ളികളിൽ അദ്ദേഹം ഇതിനോടകം വി. കുൎബ്ബാനകൾ നടത്തിയിട്ടുണ്ട്. മററു സ്ഥലങ്ങളിലുമുള്ള ബഥനിപ്പള്ളികളിലെ അംഗങ്ങൾ അദ്ദേഹത്തെ ക്ഷണിക്കുന്നുണ്ട്. എന്നാൽ ഇങ്ങനെ ക്രമമായി ഓരോ പള്ളിയിലും കൎമ്മാദികൾ നടത്തുന്നതിലേക്ക് അദ്ദേഹത്തിനോ ഫാദർ അലക്സിയോസ് അവർകൾക്കോ സാധിക്കാത്തതു മൂലം നമ്മുടെ സഭയിലെ മററ് ഇടവകപട്ടക്കാരുടെ സഹായം അഭ്യൎത്ഥിച്ച് ഉപയോഗിച്ചുകൊള്ളുന്നതിന് കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ടു കല്പിച്ചനുവദിച്ചിട്ടുള്ളതിനാൽ മേലിൽ ഈ ദുരിതങ്ങൾ അനുഭവിക്കേണ്ടിവരികയില്ലെന്ന് വിശ്വസിക്കാം.

*   *   *   *

ഇപ്പോൾ ഇൻഡ്യയിലെത്തിയിരിക്കുന്ന ഓക്സ്ഫോർഡ് ബിഷപ്പായിരുന്ന റൈററ് റവറണ്ട് ബിഷപ്പ് ഗോർ എം. എ. ഡി. ഡി. ഡി. സി. എൽ അവർകളെ കാണുന്നതിനും മററുമായി കൽക്കട്ട, ഓക്സ്ഫോർഡ് മിഷ്യൻ സമൂഹാംഗങ്ങളുടെ ക്ഷണ

മനുസരിച്ച് റവറണ്ട് ഫാദർ അലക്സിയോസ് ഒ. ഐ. സി. അങ്ങോട്ടു പോയിരിക്കുന്നു.

*   *   *   *

ഈയിടെ അമ്മേരിക്കയിലെ ഒരു റോമൻകത്തോലിക്ക് ബിഷപ്പും ഒരു ലക്ഷത്തോളം വരുന്ന ജനങ്ങളും കൂടി റോമ്മാ സഭയേവിട്ട് ആംഗ്ലിക്കൻ സഭയിൽ ചേർന്നിരിക്കുന്നതായി അറിയുന്നു.

*   *   *   *

മകരമാസം 18-ാം തീയതി ശനിയാഴ്ച മുതൽ 22-ാം തീയതി ബുധനാഴ്ച വരെ മാക്കാംകുന്നു പള്ളിയുടെ മുൻവശത്ത് കെട്ടിയൊരുക്കുന്ന പന്തലിൽ വച്ച് ആണ്ടുതോറും നടത്തിവരാറുള്ള മധ്യതിരുവിതാംകൂർ കൺവൻഷ്യൻ ഈയാണ്ടിലും നടത്തുന്ന വിവരത്തിന് നോട്ടീസ് കാലേക്കൂട്ടി പ്രചരിപ്പിച്ചിരിക്കുന്നു. മുൻയോഗങ്ങളെ അപേക്ഷിച്ച് ഈ ആണ്ടത്തെ കൺവൻഷ്യൻ കൂടുതൽ അനുഗ്രഹപ്രദമാകത്തക്കവണ്ണം പല ഏർപ്പാടുകളുമുണ്ടായിരിക്കുന്നതാണെന്നറിയുന്നു. ഇക്കൊല്ലത്തെ പ്രാസംഗികന്മാരായി തൃശ്ശിനാപ്പള്ളി കോളജ് പ്രിൻസിപ്പാൾ റവ: ഫാദർ സി. എസ്സ്. ജേംസ് എം. എ, സി. എം. തോമ്മസ് ശെമ്മാശൻ, ഡാക്ടർ സി. റ്റി. ഈപ്പൻ എം. എ. പി. എച്ച്. ഡി., കെ. ജി. ചെറിയാൻ ബി. ഏ. എൽ. റ്റി., എൻ. ജി. കുര്യൻ എം. എ. ബി. ഡി. മുതലായവർ പ്രാസംഗികന്മാരായിരിക്കുന്നതാണ്. യോഗങ്ങളിൽ ആദ്യന്തം കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ടും തുമ്പമൺ മുതലായ ഇടവകകളുടെ മാർ പീലക്സീനോസ് എപ്പിസ്കോപ്പാ തിരുമനസ്സുകൊണ്ടും സന്നിഹിതരായിരിക്കുന്നതുമാണ്. റീത്തു പ്രസ്ഥാനത്തിനെതിരായും നമ്മുടെ വിശ്വാസത്തെ വിശദീകരിച്ചും ഉജ്വലത്തായ പ്രസംഗങ്ങൾ ഉണ്ടായിരിക്കുന്നതാണ്.

*   *   *   *

മലങ്കര സിറിയൻ വിദ്യാർത്ഥി സമാജത്തിന്റെ ആഭിമുഖ്യത്തിൽ സിറിയൻ വിദ്യാർത്ഥികളെ ഉദ്ദേശിച്ച് തിരുവനന്തപുരം, തിരുവല്ലാ, കോട്ടയം, മദ്രാസ് ഈ സ്ഥലങ്ങളിൽ വച്ചു ധ്യാനയോഗങ്ങൾ നടത്തുന്നതിനു ക്രിസ്തുസേവാ സംഘത്തിന്റെ ആചാര്യനായ ഫാദർ വിൻസ്‌ലൊ ഫെബ്രുവരി മാസത്തിൽ ഇവിടെ എത്തുന്നതാണ്. കോട്ടയത്തു വച്ച് നമ്മുടെ പട്ടക്കാരെ ഉദ്ദേശിച്ച് ഒരു ധ്യാനയോഗവും ഫാദർ നടത്തുന്നതായിരിക്കും.